ശ്രീ

# മാടമഹീശശതകം

## മണിപ്രവാളം.

---


കൊട്ടാരത്തിൽ ശങ്കുണ്ണി

ഉണ്ടാക്കിയത്.


---


തൃശ്ശിവപേരൂർ

'ഭാരതവിലാസം' അച്ചുക്കൂടത്തിൽ

അച്ചടിപ്പിക്കപ്പെട്ടത്.

൧൦൮൬.



കൊച്ചി വലിയതമ്പുരാൻ ജി.സി.എസ്.ഐ.എ,ഫ്.എ,

തിരുമനസ്സുകൊണ്ടു്.

ശ്രീ.

# മാടമഹീശശതകം.

ശ്രീമാടക്ഷ്മാപവംശാമലകലശമഹാം-
        ഭോധിസംഭൂതനർഘ്യൻ-
ഭൂമാ സദ്വൃത്തരമ്യൻ സുധി സകലകലാ-
        സായുതൻ സൽപഥസ്ഥൻ
ധീമാൻ സർവ്വജ്ഞചൂഡാമണി ഗുണി സുമനോ-
        വൃന്ദസംസേവ്യപാദൻ
ശ്രീമാൻ ശ്രീരാമരാജേശ്വരനിഹ വിജയി-
        ക്കുന്നിതുന്നിദ്രശോഭം. ൧

അപ്പാർത്ഥിവോത്തമചരിത്രമഹോ! കഥിപ്പാൻ
സർപ്പാധിപന്നുമെളുതല്ലതിനില്ല വാദം
ഇപ്പാവമെന്തു പുനരെങ്കിലുമല്പമാത്രം
തൽപ്പാദഭക്തിയതുകൊണ്ടിഹ ചൊല്ലിടുന്നേൻ. ൨

മാലാർന്നിടാതെ പുകഴുന്നൊരു മാടധാത്രീ-
പാലാന്വവായമതിൽ ‘ലംബ’യിതെന്നു പാരം
ചേലാർന്ന പേരൊടൊരു രാജ്ഞി ഭവിച്ചു മുന്നം
പാലാഴിയിൽസ്സുമുഖി പൂമകളെന്നപോലെ. ൩

ചേണാർന്നിടിന കാവ്യനാടകരസാ-
        ലങ്കാരപാണ്ഡിത്യവും
വീണാവാദനവിദ്യയിൽബ്ബഹുതരം
        വർദ്ധിച്ച വൈദഗ്ദ്ധിയും

ഏണാക്ഷിമണി രാജകന്യക മനം
    വാടാതെ നേടിസ്സുഖം
വാണാളാത്മഗൃഹത്തിലത്തലണുവും
    കൂടാതെ കൂട്ടം മുദാ. ൪

ഭഞ്ജിക്കാത്ത മുദാ പിതാക്കളരുൾചെ-
    യ്യോരോമനപ്പേരിനാൽ-
'കുഞ്ഞിക്കാവി'തി വിശ്വവിശ്രുതമതാം
    പേരാൎന്നൊരാ രാജ്ഞിയേ
രഞ്ജിച്ചങ്ങനെ 'കൂടലാററുപുറ'മാം
    നമ്പൂതിരിപ്പാടഹോ!
നെഞ്ഞിൽ പ്രേമരസം കലൎന്നു സരസം
    തൃത്താലി ചാൎത്തീടിനാൻ. ൫

ചേലാൎന്നായിരമൊത്ത കൊല്ലമിരുപ-
    ത്തെട്ടിൽധനുസ്സിൽപ്പതി-
ന്നാലാന്തിയതി നാട്ടുകാൎക്കുടയ സൽ-
    പുണ്യങ്ങൾ ചേൎന്നങ്ങനെ
ബാലാകാരതയാൎന്നു പോലെ വിലസും
    നൽപ്പൂള്ള നൽപ്പുത്രനൊ-
ന്നാ ലാവണ്യപയോധികൾക്കഴകിനോ-
    ട്ടുണ്ടായി കുഞ്ഞേതരം. ൬

ഉണ്ടായി നൽബാലകനെന്നു കേൾക്കയാ-
ലുണ്ടായ മോദത്തൊടു മാടഭൂപൻ
കൊണ്ടാടിയേററം ധരണീസുരേന്ദ്രരേ-
ക്കൊണ്ടാശു ചെയ്യിച്ചിതു ജാതകൎമ്മം. ൭

പേരാൎന്ന മാടധരണീശ്വരനന്നു മോദ-
ഭാരാന്വിതം ദ്വിജവരാദിജനത്തിനെല്ലാം
ധാരാളമായ്തിലജധാന്യധനാദിദാനം
പാരാതെ ചെയ്തു പരിതുഷ്ടി പരം വളൎത്തി. ൮

തന്മാനസത്തിലതികൌതുകഭാരമാൎന്നു
സന്മാനനീയമതി മാടമഹീമണാളൻ
നിൎമ്മായമേകി പുനരാശ്ശിശുവിന്നു 'രാമ-
വൎമ്മാ'വിതെന്നു തിരുനാമമനല്പമോദാൽ. ൯

ആ ബാലകന്റെ തനുകാന്തി പരം നിരീക്ഷി-
ച്ചാബാലവൃദ്ധമളവററ ജനങ്ങളെല്ലാം
ശ്രീബാലകൃഷ്ണമഹിതദ്യുതി കണ്ടു മുന്നാം
ഗോപാലരെന്നവിധമന്നു തെളിഞ്ഞു പാരം. ൧൦

തെളിവൊടു നിജപുത്രാസ്യേന്ദുസന്ദൎശനത്താ-
ലിളകിന ഹൃദയാനന്ദാബ്ധിവീചീകദംബം
വെളിയിലിഹ വഴിഞ്ഞീടുന്ന മട്ടാൎന്ന ബാഷ്പ-
പ്രളയനിരയിലന്നാ പ്രാജ്ഞയാം രാജ്ഞി മുങ്ങി. ൧൧

തനയവദനരാകാചന്ദ്രസൽക്കാന്തിമൂലം
ജനകഹൃദയമാകും ചന്ദ്രകാന്തം നിതാന്തം
അനഘതരമലിഞ്ഞിട്ടക്ഷിമാൎഗ്ഗേണ പാഞ്ഞ-
ങ്ങനവരതമൊലിച്ചു ഹൎഷബാഷ്പച്ഛലേന. ൧൨

അക്ഷീണപ്രഭമാത്മജാസ്യവിധു ശോ-
ഭിക്കപ്പിതാക്കൾക്കെഴു-
ന്നക്ഷിദ്വന്ദ്വചകോരയുഗ്മമതുലം
മുത്താൎന്നതെന്തത്ഭുതം?
ലക്ഷ്മീവത്വമെഴുന്നൊരാനൃപകുമാ-
രാസ്യേന്ദുഭാസ്സഞ്ജസാ
ലക്ഷിച്ചാസ്യസരോജഹാസമുളവായ്
ലോകൎക്കതാണത്ഭുതം. ൧൩

ബാലചന്ദ്രനതുപോലെ ധരിത്രീ-
പാലബാലനഴകോടനുവേലം

മാലകന്നു ജനമോദമൊടൊത്ത-
ക്കാലമങ്ങനെ വളൎന്നുതുടങ്ങി. ൧൪

മട്ടൊത്ത മന്ദഹസിതാ തെളിവോടു,മുല്ല-
മൊട്ടൊത്ത നല്ല രദനാങ്കുരജാലമപ്പോൾ
ഒട്ടൊട്ടു കാട്ടിയഴകോടു ചൊരിഞ്ഞു ലോക-
മൊട്ടൊക്കെ മുക്കി കുതുകാംബുധിയിൽക്കുമാരൻ. ൧൫

മുത്താദരേണ പണിയും ചെറുദന്തകാന്തി-
യൊത്താ മൃദുസ്മിതമെഴും തനയാനനാബ്ജം
തത്താതനും ജനനിയും സതതാ നിരീക്ഷി-
ച്ചുൾത്താരിലാണ്ടൊരു കുതൂഹലമെന്തു ചൊൽവൂ?



തൻകണ്ണിണയ്ക്കമൃതമാം മൃദുമന്ദഹാസം
തങ്കുന്ന ചാരുവദനാബ്ജമെഴും സുതന്റെ
തങ്കത്തിനൊത്ത തനുവങ്ങനെ കണ്ടുകണ്ടാ-
ത്തിങ്കൾപ്രസന്നമുഖി രാജ്ഞി വസിച്ചു മോദാൽ. ൧൭

ഉന്നതമോദാൽ മാതുല-
മന്നവനാൎബ്ബാലകന്നു മുറപോലെ
അന്നപ്രാശനവിധിയും
ഖിന്നതയെന്ന്യേ നടത്തി നലമോടേ. ൧൮

കാന്തിപ്രവാഹമതിലാണ്ടു കമിഴ്ന്നുവീണു
നീന്തിത്തുടങ്ങി പുനരാ നരപാലബാലൻ
ഏന്തീട്ടുമുന്നതകുതൂഹലസിന്ധുവിങ്കൽ-
പ്പൂന്തിങ്കൾനേർവദന രാജ്ഞിയുമപ്രകാരം. ൧൯

മുട്ടുകുത്തി മുഹുരങ്ങനെ മോദാ-
ലൊട്ടുനാളഥ നടന്നു കുമാരൻ
ഒട്ടുമാ നട മനസ്സിന്നു പററാ-
ഞ്ഞിട്ടു പിന്നെയെഴുന്നേററു പതുക്കെ. ൨൦

പിച്ചനിന്നുമഴകിൽച്ചില പാദം
വെച്ചുമൊട്ടഥ പതിച്ചുമെണീററം
കൊച്ചുബാലകനുറച്ചു പദം ത-
ന്നിച്ഛപോലഥ നടന്നുതുടങ്ങി. ൨൧

കൊഞ്ചിയങ്ങു ചില വാക്കു പറഞ്ഞും
പൊഞ്ചിലമ്പുകൾ കിലുക്കി നടന്നും
അഞ്ചിതാംഗനവനീശ്വരബാലൻ
നെഞ്ചിലേറി കുതുകം നിഖിലക്കും. ൨൨

ചേലാന്നു ചേൎന്ന ചില കൂട്ടരൊടൊത്തുകൂടി
ലീലാവിധങ്ങൾ പുനരങ്ങു തുടങ്ങി ബാലൻ
മാലാകെ വിട്ടു പരമായവ കണ്ടുകണ്ടു
നീലാരവിന്ദമിഴി രാജ്ഞി മയങ്ങി മോദാൽ. ൨൩

കൊഴുത്ത മോദേന വളൎന്നു ബാലൻ
മുഴുത്തു കൌമാരദശാപ്തനായി
തഴത്തൊരാ രാജകുമാരനേപ്പി-
ന്നെഴുത്തിനക്കാലമിരുത്തി മോദാൽ. ൨൪

ഭുവിൽ'പ്പാലപ്പുറത്താം പുതിയിട'മതിലു-
ണ്ടായ സൎവ്വജ്ഞവൎയ്യൻ
'ഗോവിന്ദൻനമ്പിയാര'ങ്ങനെ നൃപഗുരുവാ-
യത്ര വൎത്തിച്ചിരുന്നു
ആ വിദ്വാനിക്കുമാരന്നൊരു ഗുരുവരനാ-
യാദ്ര്യമേയുദ്യമിച്ച-
ങ്ങാവിൎമ്മോദം പഠിപ്പിച്ചിതു ലിപി മുതലോ-
രോന്നുടൻ മന്ദമെന്യേ. ൨൫

മുന്നേ 'മൂഴിക്കുളത്തു'ള്ളൊരു ഗുണനിധിയാ-
കുന്ന 'കുഞ്ഞുണ്ണിനമ്പ്യാ-
രെ'ന്നോററം കേൾവികേട്ടുള്ളൊരു നൃപഗുരുവും
ഹന്ത! രാജാന്തികത്തിൽ
നന്ദ്യാ വത്തിച്ചിരുന്നു നലമൊടു പുനരാ-
വൻപനാം നമ്പിയാരും
ചെന്നാമ്ല്വാലന്നു വേണ്ടുന്നവ സപദി പഠി-
പ്പിച്ചു തന്നിച്ഛപോലെ. ൨൬

മുഗ്ദ്ധാദ്യപാഠം മുതൽക്കത്രേ കാവ്യം
വരെക്കാ പഠിപ്പിച്ചിതാപ്പാണിഘന്മാർ
ഗുരുക്കൾക്കു മോദം കുരുക്കുംവിധത്തിൽ-
ത്തെരുക്കെന്നതെല്ലാം പഠിച്ചാൻ കുമാരൻ. ൨൭

ഉരുതരഘോഷമൊടപ്പോൾ
തിരുമാടമ്പും കഴിഞ്ഞു, പിന്നീടും
വിരുതൻ രാജകുമാരൻ
പുരുമോദാൽത്താൻ തുടങ്ങി തൻ പഠനം. ൨൮

ശ്രീശേഷാംശാൽ ഭവിച്ചീടിന വിധമധികം
വൻപനാം 'കുംഭകോണം
ശ്രീശേഷാചാര്യരേ'ത്താനഥ നിജഗുരുവാ-
യ്വെച്ചുടൻ കൊച്ചുഭൂപൻ
മോശം പാറാതെ താൻ സംഗ്രഹമതുമുതൽ നി-
സ്സൂക്ഷ്മമായ്തക്കശാസ്ത്രം
ക്ലേശം ലേശം പെടാതങ്ങനെ ഝടിതി പഠി-
ച്ചീടിനാൻ പ്രൌഢശീലൻ. ൨൯

ഉദാരനാമഗ്ഗുരുവിങ്കൽനിന്നഹോ!
'ഗദാധരീയം'വരെയാക്കുമാരകൻ
മുദാ പഠിച്ചാനഥ തക്കമൊക്കയും
തദാ പരം തീർത്തിതു തക്കവും ക്ഷണം. ൩൦

സൽഗ്ഗുണനിധിയാകുന്നോ-
രഗ്ഗുരുവോടാ നൃപാലബാലനുടൻ
വെക്കം വ്യാകരണത്തിൽ-
ത്തക്കം പോലേ പഠിച്ചു 'കൌമുദിയും'. ൩൧

'കൂടല്ലൂരുമനയ്ക്കലാ'ന്നൊരു മഹാൻ
'കുഞ്ഞുണ്ണി നമ്പൂതിരി-
പ്പാട'ല്ലാതിനിയന്യനെന്നുടെ ഗുരു-
സ്ഥാനം വഹിച്ചീടുവാൻ
പാടില്ലാ ദൃഢ'മെന്നുറച്ചു പുനരാ-
ബ്ഭൂപാലബാലൻ മുദാ
നാടെല്ലാം പുകഴും 'മനോരമ' പഠി-
ച്ചാൻ തൽസമീപത്തു താൻ. ൩൨

വൻപേറീടും കുമാരന്നുടയൊരു കടുതാം
ബുദ്ധിവൈദഗ്ദ്ധിമൂലം
തൻപേരിന്നേറമുണ്ടാം കുറവിനിയിവിടെ-
പ്പാർക്കിലെന്നോർത്തു ധീമാൻ
നമ്പൂരിപ്പാടു പിന്നെ ക്ഷിതിതലമുടനേ
വിട്ടഹോ! പുഷ്ടമോദം
സമ്പൂരിച്ചുള്ളസൌഖ്യത്തൊടുമമരപുരം
പൂകിനാൻ വേഗമോടേ. ൩൩

പിന്നീടാഗ്ഗുരുവിൻെറ ശിഷ്യനിവഹാ-
പീഡോരുവൈദുഷ്യമായ്
മിന്നീടുന്നൊ'രെടപ്പലാ'ഖ്യ കലരും
വൻപാന്ന നമ്പൂരിതാൻ
വന്നീടാന്നൊരു ബാലകൻെറ ഗുരുവാ-
യ്പ്പത്തിച്ചു ബുദ്ധിക്ഷയം
വന്നീടാതഥ 'ശേഖരാ'ദി പലതും
കെല്പിൽപ്പഠിപ്പിച്ചതേ. ൩൪

ഇന്നും കോവിലകത്തു കോവിദവര-
ശ്രേണിക്കു മാണിക്യമായ്
മിന്നും സൽഗുണനാം ദ്വിജേന്ദ്രമണിതൻ-
വിദ്വത്വവൃത്താദികൾ
ഒന്നും ഞാൻ പറയാതെ തന്നെയറിയാ-
മെല്ലാൎക്കു,മുല്ലാസമാ-
ന്നെന്നും വാണരുളട്ടെ ഭൂപഗുരുവാ
സ്ഥാനത്തു മാനത്തോടും. ൧൫

ശ്രദ്ധിച്ചു ശാസ്ത്രമളവററ പഠിക്കകൊണ്ടും
ബുദ്ധിപ്രഭാവമതുകൊണ്ടുമഹോ! വിശേഷാൽ
വൎദ്ധിച്ച വൈദുഷിവശാൽ ബുധവശ്യഭാവം
സിദ്ധിച്ചു സൽപടുതയൊത്തു വിളങ്ങി ബാലൻ. ൧൬

ഫ്രണഭാഷമുതലായതിലും ഗീ-
ൎവ്വാണഭാഷയതിലെന്നതുപോലെ
ചേണെഴുന്ന നൃപതീന്ദ്രകുമാരൻ
ക്ഷീണമററ പുരുനൈപുണി നേടി. ൧൭

ഇതി പലപലഭാഷാഭേദവൈദഗ്ദ്ധിയാൎന്നും
ധൃതിയൊടഖിലശാസ്ത്രാംഭോധിപാരം കടന്നും
ക്ഷിതിരമണകുമാരൻ ഹന്ത! സൎവ്വജ്ഞനായി-
ട്ടതിപുകഴൊടു വാണാൻ ഭോജരാജോപമാനൻ. ൧൮

ഭുവനം നിറഞ്ഞു കവിയുന്ന കീൎത്തിയും
നവയൌവനത്തിനുളവായ പൂൎത്തിയും
യുവരാജപട്ടമതിനുള്ളവസ്ഥയും
ജവമോടു പൂണ്ടഥ വസിച്ചു ഭാഗ്യവാൻ. ൧൯

എല്ലായ്പ്പോഴുമടുത്തു പാൎവ്വതി വസി-
ച്ചീടാതിരുന്നീടുകിൽ-
ത്തെല്ലാഹന്ത! ഭവിച്ചുപോം കുറവു തൻ-
സൎവ്വജ്ഞതയ്ക്കെന്നുടൻ

ചൊല്ലാളും യുവരാജമൌലി മതിമാ-
നുൾത്താരിലോൎത്താശു താ-
നുല്ലാസത്തോടു പാൎവ്വതീപരിണയം
ചെയ്യാൻ സകൌതൂഹലം. ൪൦

അനഘലതയൊടൊക്കക്കൂടിബ്ഭൂതലാൽബ്ഭൂതയായി-
ജ്ജനകനധികമായുൾപ്രീതിയും ഖ്യാതിയും താൻ
അനവരതമുദിപ്പിച്ചോരു തൻ ജായയോടൊ-
ത്തനുദിനമഥ വാണാൻ കോമളൻ രാമദേവൻ. ൪൧

ശ്രീരാമനാം യുവനരേശനും സ്വകാന്താ-
മാരോൎക്കുകിൽ ക്ഷിതിജമാരതിനില്ല വാദം
എന്നാലുമേകയുടെ താതനഹോ! വിദേഹ-
നന്യൂനതാതനഴകാൎന്ന സുദേഹനല്ലോ. ൪൨

സമ്പന്നനാം യുവനൃപൻ പുനരാശു ശിഷ്യ-
സമ്പത്തനല്പമുളവാക്കണമെന്നുറച്ചു
തൻപത്തണഞ്ഞ പലരേയുമഹോ! സ്വവിദ്യാ-
സമ്പത്തുകൊണ്ടു പരിപൂൎണ്ണരതാക്കി ധീമാൻ. ൪൩

അൻപാൎന്നൊരാ നൃപതി നൽകിയ വിദ്യയാകും
സമ്പാദ്യമാൎന്ന പലരും ബഹുധന്യരായി
വൻപാൎന്ന ധീരമതി തൽപ്രിയഭാഗിനേയൻ
മുൻപാൎന്നിതായവരിലുന്നതബുദ്ധിശക്ത്യാ. ൪൪

ബീയേജ്ജയിച്ചു ബഹുവിശ്രുതനായിദാനീം
ശ്രീയോരമാൎന്നരിയ പണ്ഡിതമൌലിയായി
ആയോഗ്യനങ്ങു വിലസുന്നിതു, തത്സമാന-
നായോരു ചാരുമതിയാരിഹ പാരിടത്തിൽ? ൪൫

അബ്ഭാഗിനേയഗുണമോർത്തതിതുഷ്ടിയോടും
നപ്പാവ്വണേന്ദുമുഖിയാം നിജകാന്തയോടും
ഇപ്പാരിടത്തിൽ നിറവാന്നൊരുകീർത്തിയോടും
സൽഭാഗധേയനിധി വാണു യുവക്ഷിതീന്ദ്രൻ. ൪൩

കോളിൽക്കൊല്ലമൊരായിരത്തൊടെഴുപ-
ത്തൊന്നിൽക്കടന്നാദ്യമേ
മേളിച്ചീടിന ചിങ്ങമാസമിരുപ-
ത്തേഴാം ദിനേ ശോഭനേ
നാളീകേക്ഷണഭക്തനാം യുവനൃപൻ
മൂപ്പാന്റെ കെല്പോടു ഭൂ-
വാളീടാൻ വിധിപോലെ ചെയ്തു ശുഭമാം
സിംഹാസനാരോഹണം. ൪൪

അവനിപനുടെ കേൾവിപ്പെട്ട പട്ടാഭിഷേകോ-
ത്സവമതിനുടെ ഘോഷം വിസ്തരിച്ചത്ര ചൊൽവാൻ
ഇവനിഹ മതിയാകില്ലെന്നതല്ലിന്നു പാർത്താൽ
ശിവശിവ! വിരുതേറും ശേഷനും ശേഷി പോരാ. ൪൫

സൈപരം ശ്രീരാമഭൂമീശപരനഥ സരസം
പ്രാജ്യമാം രാജ്യകാര്യം
പാരം ഭംഗ്യാ നടത്തീടണമിതി മനസാ
താനുറച്ചനമെന്ന്യേ
ആരംഭിച്ചാൻ മുറയ്ക്കങ്ങനെ സപദി പരി-
ഷ്കാരമോരോന്നതെല്ലാം
നേരംപോക്കല്ല ചൊല്ലുന്നതിനിഹ വിരുതും
നേരവും പോരഹോ! മേ. ൪൬

ദിക്കാകെക്കേൾവികേട്ടുള്ളൊരു നയനിധിയാം
രാജഗോപാലകാചാ-
രിക്കായ്തീട്ടൂരമേകി ക്ഷിതിവരനുടനേ
ഹന്ത! തൻ മന്ത്രിയാക്കി

ഉൾക്കാളും മോദഘോടാ മഹിതതരമഹാ-
മാത്യനോടൊത്തു പിന്നെ-
സ്സക്കാർകാൎയ്യങ്ങൾ നോക്കിസ്സകലമപി നട-
ത്തീടിനാനാടലെന്ന്യേ. ൬൧

അക്കാലം മുതലാ നൃപന്നുടെ നയോ-
പായപ്രയോഗങ്ങളാൽ
മുഷ്കാളും ഖലരക്രമങ്ങളഖിലം
പെട്ടെന്നു വിട്ടൂഴിയിൽ
കൈക്കൂലിക്കു കൊതിച്ചിടും കുടിലരാം
സക്കാർപണിക്കാക്കമ-
ങ്ങൽക്കുലോൽക്കടഭീതി ചേൎത്തതിനു കൈ
പൊക്കാതെയാക്കി നൃപൻ. ൬൨

ശ്രീരാമക്ഷിതിപാലകൻ ധരണിയേ-
ക്കാത്തത്ര പാൎത്തീടവേ
പാരാതേ ഖരദൂഷണാദികൾ നശി-
ച്ചുൾത്താരിൽ മുത്താൎന്നഹോ!
പാരിക്കും സുമനോഗണങ്ങൾ സുഖമാ-
യുത്തിച്ചതെന്തത്ഭുതം?
പാരിൽ പ്പുണ്യജനങ്ങളന്നു നിതരാം
വൎദ്ധിച്ചതാണത്ഭുതം. ൬൩

ഇപ്പാരിടത്തിലഖിലം പുകഴും റവന്യൂ-
ഡിപ്പാൎട്ടുമേണ്ടിലുളവാറ കുഴപ്പമെല്ലാം
അപ്പാൎത്ഥിവൻ സപദി തീൎത്തു പരിഷ്കരിച്ചു
കെല്പാൎന്നിടും പുതിയചട്ടവുമേൎപ്പെടുത്തി. ൬൪

ഭുവിൽപ്പാരം പുകഴും
സിവിൽക്കോൎട്ടിന്നെഴുന്ന ചട്ടമതും
ആ വിരുതൻ ഭൂമീശ-ര-
നാവിൎമ്മോദം പരിഷ്കരിച്ചുതദാ. ൬൫

പെട്ടെന്നഥ താൻ ക്രിമിനൽ-
ച്ചട്ടവുമെല്ലാം പുതുക്കി നന്നാക്കി
ധൃഷ്ടതയോടുനടത്തി-
ക്കഷ്ടതയാക്കോട്ടിനും നൃപൻ തീൎത്തു. ൫൫

വിദ്യാഭ്യാസം നാട്ടിലെല്ലാം വളൎത്താൻ
ഹൃദ്യാലോചിച്ചാരോൽ വേണ്ടതെല്ലാം
ഹൃദ്യാകാരൻ മന്നവൻ ചെയ്തു പിന്നീ-
ടദ്യാപ്യത്ഥം തത്ര നൽകുന്നു വിജ്ഞൻ. ൫൬

ദേവസ്വമാം വക, പരം വഴിപോക്കരാം ഭൂ-
ദേവൎക്കുഴന്ന വഴിയൂട്ടിവ രണ്ടുമൊപ്പം
ദേവാധിനാഥസമനാം നൃപമൗലിവേഗാ-
ദേവാത്ര വേണ്ടവിധമങ്ങു പരിഷ്കരിച്ചു. ൫൭

അഞ്ചാതഞ്ചലുമിഞ്ചിനീയരഥ പോ-
ലീസ്സും റജിസ്ത്രേഷനും
സഞ്ചായം പുനരാശുപത്രികൾ കലാൽ
ചുങ്കങ്ങളെന്നീവിധം
പഞ്ചം വിട്ടിയലും വകുപ്പുകളശേ-
ഷം പാൎത്തു പേൎത്തും പരം
തഞ്ചം പൂണ്ടുപരിഷ്കരിച്ചു മതിമാൻ
ശ്രീമാടഭൂമീശ്വരൻ. ൫൮

അപ്പോൾ ഭാരതചക്രവൎത്തിനിയതായ്
വൎത്തിച്ച വിക്ടോറിയതൻ-
കെല്പോടൊത്തൊരു ജൂബിലീമഹമഹോ!
കൊണ്ടാടി വേണ്ടും വിധം
ചൊല്പൊങ്ങും പല ഘോഷമൊക്കയുമതി-
ന്നൻപോടു തൻ ഭൂവിലും
നല്പോടന്നു നടത്തിനാൻ നയമെഴും
ധീമാൻ ക്ഷമാനായകൻ. ൫൯

മന്നെല്ലാം പുകഴാന്ന മാടധരണീ-
മാഹാത്മ്യമാഹാ! ശ്രവി-
ച്ചന്നുല്ലാസമിയന്നുടൻ ഗവർണരാ
വൈസ്രോയി കഴ്സൻപ്രഭു
എന്നെല്ലാവരുമത്ര വന്നിതവരേ-
ച്ചിക്കന്നു കൈക്കൊണ്ടുതാ-
നെന്നല്ലാശു നൃപാലമൌലി ബഹുമാ-
നിച്ചങ്ങയച്ചീടിനാൻ. ൩൦

നന്ദ്യാ നീതി പിഴച്ചിടാതിഹ ഭരി-
ച്ചീടുന്ന നാടെന്നു ക-
ണ്ടന്നാ മാന്യരശേഷരും ബഹുതരം
മുത്താൎന്നു പൃത്ഥ്വീന്ദ്രനേ
നന്നായിട്ടു പുകഴ്ത്തി 'നീതിയറിവാ-
നിബ്ഭൂവിലിബ്ഭൂപനോ-
ടിന്നാരും കിടയില്ലി'തെന്നു മരുളി-
ക്കൊണ്ടാശു കൊണ്ടാടിനാർ. ൩൧

ഈടാൎന്നിട്ടും പഴയ നിയമങ്ങൾക്കഹോ! നീക്കമേതും
കൂടാതേവം പുതുതരപരിഷ്കാരമൊട്ടേറെയേററി
നാടാകെത്താൻ നലമൊടു ഭരിച്ചീടവേയിടെഴന്നോ-
രേടാക്കുടാം ചിലതു നൃവരന്നപ്പൊളങ്ങുതടവിച്ചു. ൩൨

ഓരായിരത്തെഴുപതിൽപ്പുനരഞ്ചു ചേൎന്നു-
ള്ളോരാണ്ടിലാത്മസഹജൻ ഗുണവാൻ സതീൎത്ഥ്യൻ
പേരാൎന്ന തക്കൈലശാംബുധികുംഭജാതൻ
പാരാതെ പുക്കിതു ദിവം യുവഭൂമണാളൻ. ൩൩

അച്ഛന്നാം വേദവാരാന്നിധിയുടെ മറുതീ-
രത്തിലങ്ങെത്തി വാണോ-
രച്ഛന്നമ്പൂതിരിപ്പാടമരവരപുരം
പുക്കു പാപ്പാക്കി പണ്ടേ

'ത്തുച്ചൂന്നാടാണ്ടു'വാഴും സുഖമിതി കരുതീ-
　　ട്ടംബയാം രാജ്ഞിതാനും
സ്വച്ഛന്ദം പുക്ക പിന്നെസ്സുരപുരമതിനാൽ-
　　ത്തമ്പുരാനമ്പരന്നു. ൯൪

സംഗീതവാരിധി സഹോദരി മുന്നമേ മാ-
തംഗീമനോജ്ഞതര'ഗാമിനിയാണ്ടു' നാകം
തുംഗപ്രഭാവനവനീശ്വരനന്നുമേവം
തിങ്ങും വിഷാദമകതാരിലുദിച്ചതില്ല. ൯൫

'എല്ലാമീശ്വരകല്പിതങ്ങളവയേ
　　നീക്കാനുമോക്ഷമ്പൊളി-
ന്നില്ലാരും ദൃഢ'മെന്നുറച്ചു പുനരാ
　　വിദ്വാൻ ധരിത്രീധവൻ
വല്ലാതാന്ന വിഷാദമൊക്കെയകമേ
　　ച്ചിക്കെന്നൊതുക്കിത്തെളി-
ഞ്ഞുല്ലാസാൽജ്ജനയിത്രിതന്നപരകൃ-
　　ത്യത്തേ നടത്തീടിനാൻ. ൯൬

ചേലാന്നിടിന മുഖ്യമന്ത്രി മതിമാൻ
　　പേരാന്ന പി. രാജഗോ-
പാലാചാര്യ്യവർകൾക്കു നിശ്ചിതമതാ-
　　യുള്ളോരു കാലാവധി
നാലഞ്ചാണ്ടിടകൊണ്ടു തീന്നുവശാൽ
　　ലോകാം ധ്വരജ്ഞപ്പോളാ-
വേലജ്ഞങ്ങനുവാദമേകി നൃപന-
　　ന്നാട്ടിങ്ങതാക്കീടിനാൻ. ൯൭

ദീക്ഷിച്ചിരുന്നിഹ ലഭിച്ചോരു മന്ത്രിയും താൻ
ദീക്ഷിച്ചിരുന്നളവിലങ്ങു ഗമിക്കമൂലം
ഭൃക്ഷിത്തു തൻ സചിവനാം ധ്വരയൊത്തു പിന്നെ-
സ്സൂക്ഷിച്ചു ചെയ്യു നിഖിലം നിജരാജ്യകാര്യ്യം. ൯൮

ഒരുകൊല്ലം മുഴവനമ-
ങ്ങുരുതരഭക്ത്യാ മുറജ്ജ ദീക്ഷിച്ച്,
തിരുമാസം പൊടിപൊടിയായ്
നിരുപമഘോഷം നടത്തിനാൻ നൃവരൻ. ൯

ലാക്കിനൊടൊത്തു ദിവാൻപണി
ലോക്കിഹ മോദാൽ മുഴക്കെയൊരുകൊല്ലം
നോക്കിയ ശേഷം മുൻസ്ഥിതി-
യാക്കിയയാളേയയച്ചു നൃപതീന്ദ്രൻ. ൧൦

കേമനായുള്ള പട്ടാഭിരാമനാമൊരു രായരേ
ശ്രീമാടഭൂമിപൻ പിന്നെ സ്വാമാത്യവരനാക്കിനാൻ.

ആ മന്ത്രിവര്യനൊടുമൊത്തഥ രാജ്യകാര്യം
കേമത്തനിച്ചിഹ നടത്തി നരാധിനാഥൻ
ക്ഷാമന്തരിമ്പുമണയാതെ മഹീതലത്തിൽ
ക്ഷേമന്തഴച്ചു നിതരാം പുനരദ്ദശായാം. ൧൧

മണ്ടിനടന്നു വലഞ്ഞിടുവോക്കും-
ത്തണ്ടിലെഴുന്നൊരു താപമൊഴിപ്പാൻ
പണ്ടിവിടത്തിൽ വരാത്തൊരു നൽത്തീ-
വണ്ടിയതിങ്ങു വരുത്തി നരേന്ദ്രൻ. ൧൨

പിന്നെയും പല പരിഷ്കൃതി രാജ്യ-
ത്തുന്നതിക്കുതകിടുംപടിയെല്ലാം
സന്നയത്തൊടു നടത്തി മുറജ്ഞാ
മന്നവൻ സുഖമൊടൊത്തു വസിച്ചാൻ. ൧൩

മങ്ങാതക്കാലമേ താൻ പിതൃജനഗതിയു-
ണ്ടാക്കുവാൻ ലാക്കു നോക്കി-
ഗ്ഗംഗാസ്നാനം ഗയാശ്രാദ്ധവുമഴകിൽ നട-
ത്തീടുവാനുദ്ധമോദം

തുംഗാത്മാവാം നരേന്ദ്രൻ നിജമനസി വിചാ-
രിച്ചു കല്പിച്ചു വേഗാൽ
ഭാഗാപേതം മുറ്റുങ്ങഖിലവുമഥ കൂ-
ട്ടിച്ചു വട്ടങ്ങളും താൻ. രെ

അപ്പോൾ ഡൽഹിയിൽവെച്ചു സപ്തമനതാ-
മെഡ്വർഡ്മഹാരാട്ടതൻ-
നല്പോടൊത്ത കിരീടധാരണമഹാ
തോഷേണ ഘോഷിക്കുവാൻ
ഇപ്പാരിങ്കലെഴുന്ന ഭൂപതികള-
ങ്ങെപ്പേരുമെത്തേണ്ടതായ്
കെല്പാന്നീടിന കല്പനക്കുറിയതും
വന്നെത്തി മന്ദേതരം. ന്റെ

'നന്നായീ രണ്ടു കാര്യങ്ങളുമഴകിനൊടീ
യാത്രയാൽത്തീൎത്തുകൊള്ളാ'-
മെന്നായുൾത്താരിലോൎത്തിട്ടടനുരുതരസൽ-
ഭക്തിസംയുക്തനായി,
ചെന്നാപ്പൂൎണ്ണത്രയീശൻ തിരുവടിയുടെ തൃ-
ക്കാലതക്കാലമേററം
നന്ദ്യാ വന്ദിച്ചു കൂപ്പിപ്പുനരപി നിതരാം
വാൎത്ഥിനാൻ പാൎത്ഥിവേന്ദ്രൻ. രൈ

'സ്വാമിൻ! കാരുണ്യസിന്ധോ! സതതമലിവൊടീ
യാത്രയിൽക്കാത്തു മാം ഞാൻ
കാമിക്കും കാൎയ്യമെല്ലാം കനിവൊടു നിറവേ-
ററിക്കണേ ചക്രപാണേ!
ഭൂമിത്തട്ടിങ്കലുള്ളെൻ പ്രജകളെയഖിലം
പൂൎണ്ണകാരുണ്യസാര-
ശ്രീ മിന്നീടും കടാക്ഷാഞ്ചലമതിനകമേ
ചേൎത്തു നീ കാത്തുകൊൾക'. വ്വെ

എന്നാരോന്നോതിയത്ഥിച്ചഥ സപദി മഹാ-
        ഭാഗനാം ഭാഗിനേയൻ-
തന്നോടും തൻസഗഭ്യന്നോടുമരിയ മഹ
        മാത്യഭൃത്യാദിയോടും
മന്നോർമന്നൻ പുറപ്പെട്ടഴകെഴമൃഷിനാ-
        ഗങ്ങളും പുക്കശപ്പൻ-
തന്നോമൽത്തൃപ്പദാബ്ജം തെളിവിനൊടു നമി-
        ച്ചാസ്ഥയാ യാത്രയായാൻ. ൧൯

പാട്ടിൽപ്പെട്ടവരൊത്തുചേൎന്നു നൃവരൻ
        തീവണ്ടിയേറീട്ടു തൻ-
നാട്ടില്പെട്ടോരിടങ്ങളല്ല ചെറുവ-
        ണ്ണൂരും കടന്നഞ്ജസാ
കാട്ടുപ്പാടിയുമാശു തൃപ്പതിയതും
        ശ്രീതുംഗഭദ്രാദിയും
കോട്ടപ്പാടു പെടാതെ കണ്ടു സരസം
        പൂനാവുമൂനം വിനാ. ൨൦

ബമ്പാപ്പട്ടണമാശു പുക്കു സകലം
        വീക്ഷിച്ചു ദാക്ഷിണ്യവാൻ
തൻപാൎശ്വത്തിലണഞ്ഞ ശാസ്ത്രികളെ മാ-
        നിച്ചങ്ങയച്ചിട്ടുടൻ
കമ്പാശങ്ക വെടിഞ്ഞു നാസികയിലും
        കെല്പിൽജ്ജബൽപ്പൂരിലും
വൻപാൎന്നോരു നൃപൻ പ്രയാഗയതിലും
        ചെന്നെത്തി പിന്നെത്തദാ. ൨൧

ഒന്നിച്ചേവരുമൊത്തുചേൎന്നു പുനരാ-
        ത്തുക്കാശി പുക്കാശു താൻ
നന്ദിച്ചൻപൊടു ചെയ്തു ഗംഗയിലുടൻ
        സ്നാനാദി ദാനാന്വിതാ

കുന്നിച്ചീടിന ഭക്തിയോടു സഹിതം
 ശ്രീവിശ്വനാഥാംഘ്രിയും
വന്ദിച്ചീടിന പാൎത്ഥിവോത്തമനെഴും
 പുണ്യങ്ങളെണ്ണാവതോ? ൮൫

തിണ്ണം പ്രാപിച്ചു ഭൂപൻ ഗയയതിലധിക
 ശ്രദ്ധയാ ശ്രാദ്ധമപ്പോ-
ളെണ്ണം വിട്ടുള്ള ദാനാദികളൊടുമുടന-
 നുഷ്ഠിനാൻ കോട്ടമെന്യേ
സ്വൎണ്ണം, വസ്ത്രം, പണം, ഗോവ,ശനമിതുകളാ-
 ലന്തമററന്തണൎക്കും
പുണ്യാകൊണ്ടങ്ങുയൎത്തിപ്പിതൃഗണമതിനും
 ചേൎത്തു താൻ ചിത്തസൌഖ്യം. ൮൬

തൽക്ഷേത്രത്തിൽത്തത്ര പാൎത്തു ചില ദിനമഥപോയ്
 മന്നവൻ മന്ദമെന്യേ
കൽക്കത്താവും ജഗന്നാഥവുമഴകെഴു മ-
 മ്പാടിയും മോടിയോടേ
പുക്കുല്ലാസേന വൃന്ദാവനമഥ യമുനാ-
 തീൎത്ഥമാഗ്രാം മുതൽക്കാ-
ദ്രിക്കെല്ലാം കണ്ടു ഡൽഹീപുരമതിലുടന-
 ങ്ങെത്തിനാൻ ചിത്തമോദാൽ. ൮൭

ജംഭാരിതുല്യനരചൻ ധിഷണോജ്വലൻ പൊ-
ന്നമ്പാരിയാണ്ട ഘനവാരണമേറി മോദാൽ
വൻപാടവത്തൊടമരും സുമനോഗണങ്ങ-
ളെമ്പാടെഴും സഭയിലങ്ങനെ ചെന്നുചേൎന്നു. ൮൮

മാനം കൂട്ടും മഹീനായകകുലവരനെ-
 ഡ്വൎഡ്ഡഹോ! ജി സിയെസ്സെ
സ്ഥാനം തൻപ്രാതിനിധ്യം കലരുമരിയവൈ-
 സ്രോയി കൎസ്സൻ മുഖേന

ഊനംകൂടാതനേകം ക്ഷിതിപതികൾ നിറ-
        ഞ്ഞുള്ളോരാ നല്ല യോഗ-
സ്ഥാനം പ്രാപിച്ചു മാടക്ഷിതിപതിവരന-
        ന്നേകിനാൻ ശ്ലാഘയോടേ. വൃന്ന

സാമാന്യക്കാക്കു കിട്ടാത്തൊരു വിധമെഴുമീ
        സ്ഥാനമാനം ലഭിച്ചു-
ന്നാ മാന്യൻ മാടഭൂമീശ്വരനഥ പരിവാ-
        രാന്വിതം പോന്നു പിന്നെ
ധീമാൻ വന്നെത്തി തന്നാടതിലുടനതിസ-
        ന്തുഷ്ടരാം നാട്ടുകാരാൽ
ശ്രീമാൻ സമ്പൂജ്യനായിസ്സുഖമൊടു നിവസി-
        ച്ചീടിനാനുദ്ധമോദം. വൃ൨

    കനകക്കുന്നിൽസ്സമനോ-
ജനനിരയോടും തെളിഞ്ഞു ധിഷണാഢ്യൻ
    അനഘൻ ഭൂപതി സാക്ഷാൽ
ഘനവാഹനനെന്ന പോലെ വാണു സുഖം. വൃവ്വ

അക്കാലം വന്ന മദ്രാസ് ഗവർണരവർകളാ-
        പ്തിൽപ്രഭുസ്സാഖ്യതന്നെ-
സ്സൽക്കാരം ചെയ്തു മോദപ്രചുരിമ നിറയി-
        ച്ചങ്ങയച്ചിട്ടു പിന്നെ
അക്കാരുണ്യാബ്ധി ഭൂപൻ സ്വസൃസുതസഹജാ-
        മാത്യഭൃത്യാദിയോടൊ-
ത്തുൾക്കൊള്ളും കൌതുകാൽപ്പുക്കിതു ജവമൊടു രാ-
        മേശ്വരം വിശ്വപൂതം. വൃൻ

സേതുസ്നാനം കഴിച്ചാസ്സുകൃതി നൃപവരൻ
        ദാനധർമ്മാദിയും ചെ-
യ്യേതും വൈകാതെ പോന്നോരളവഴകൊടുവ-
        ഞ്ചീന്ദ്രസമ്മാന്യനായി

ആതിഥ്യം സ്വീകരിച്ചാ ക്ഷിതിപതിസവിധേ
മൂന്നു നാൾ വാണു പിന്നെ
പ്രീതിപ്രാചുര്യഭാരാനചിതമതുവഴി വൈ-
ക്കത്തു വന്നെത്തി വേഗാൽ. ൯൦

പുരഹരപദപത്മം വന്ദനം ചെയ്തുടൻ തൻ-
പുരവരമതിലെത്തീട്ടാസ്ഥയോടൊത്തു പിന്നെ
നിരുപമകൃപയോടെയലുന്നോരു പൂർണ്ണത്രയീശൻ-
തിരുവടിയെ നമിച്ചാൻ പേർത്തുമപ്പാർത്ഥിവേന്ദ്രൻ. ൯൧

വീര്യാനചിതം വിനയമൊത്തു മുറയ്ക്കു രാജ്യ-
കാര്യാദി സർവ്വമഴകോടു ഭരിച്ചു വീണ്ടും
സൂര്യാനചവായകുലശാംബുധിപൂർണ്ണചന്ദ്ര-
നാര്യാശയൻ നൃപശിഖാമണി വാണുമോദാൽ. ൯൨

തന്നേസ്സൽകൃതിചെയ്യുതോർത്തു കുതുകാ-
ലഞ്ചാതെ വഞ്ചീശ്വരൻ-
തന്നേ സ്നേഹയുതം ക്ഷണിച്ചു മതിമാൻ
ശ്രീമാടഭൂമീശ്വരൻ
തന്ദേശത്തു വരുത്തിയൻപൊടധ സൽ-
ക്കാരങ്ങൾ ചെയ്താദരാൽ
മുന്നേതിൽപ്പുരമേറ്റി മൂലനൃവര-
ന്നുൾത്താരിൽ മുത്താ മഹാൻ. ൯൩

അനുപമഗുണനാകും മൂലഭൂപാലകൻ ത-
ന്നനുചരസഹിതം സന്തുഷ്ടനായ്പ്പോയ ശേഷം
മനുകുലവരനാകും മാടഭൂപൻ മുറയ്ക്ക-
ങ്ങനുദിനമഴകിൽത്തൻ ധാത്രിയേക്കാത്തു പാർത്താൻ. ൯൪

ട്രാംമാർഗ്ഗമായ്ത്തടികൾ കേററിയിറക്കി വിൽക്കാൻ
താൻ മാർഗ്ഗമാക്കി നിജരാജ്യമതിൽ ധരേശൻ
സന്മാർഗ്ഗികതചമെഴുമീധരണീശമൗലി-
താന്മാർഗ്ഗദർശിയിതിനിൻഡ്യയിലെന്നു നൂനം. ൯൫

കണ്ടങ്ങളും പുരയിടങ്ങളുമാകമാനം
കണ്ടാണ്ടെഴുത്തിനരചൻ പല ചട്ടമെല്ലാം
ഉണ്ടാക്കിയങ്ങനെ നടത്തി മുറയ്ക്കു രാജ്യ-
ത്തുണ്ടാക്കിടുന്ന മുതലൻപൊടു മുൻപിലേക്കാൾ. ൯൬

സവ്വജ്ഞനാം നൃപതി നീതി നടത്തിടുമ്പോൾ
സവ്വത്രഭൂതിയുയരുന്നതിലെന്തു ചിത്രം?
ഗവ്വറ്റു പാരമുയരുന്നു തദീയരാജ്യേ
സവ്വക്ഷ്മമങ്ങനെ വിനീതിയതേ വിചിത്രം. ൯൭

മുന്നേ താൻതന്നെ പാത്താൽപ്പുകഴധികമെഴും
 രാജപട്ടാഭിരാമൻ
പിന്നെന്തിന്നന്യനിപ്പോളൊരു സചിവനതാ-
 യുള്ള പട്ടാഭിരാമൻ
എന്നേവം ചിന്തചെയ്താ നൃപമണി പുനരാ-
 ഹന്ത! തൻമന്ത്രിയേത്താൻ
തന്നേ സൽക്കാരപൂവ്വം സരസമിവിടെനി-
 ന്നാസ്ഥയാ യാത്രയാക്കി. ൯൮

 മാനമെഴുന്നൊരു മിസ്റ്റർ
ബാനാജിക്കാ പ്രധാനസചിവന്റാ
 സ്ഥാനമൊടൊത്തു നരേശപര-
ന്നൂനമതെന്ന്യേ കൊടുത്തു തീട്ടൂരം. ൯൯

ആ മന്ത്രീന്ദ്രനൊടൊത്തുചേന്നു സുഗുണം
 മെത്തുന്നൊരത്തമ്പുരാൻ
ക്ഷേമാ തൻപ്രജകൾക്കുദിപ്പൊരു പരി-
 ഷ്കാരങ്ങളോരോതരം
ഈ മന്നിങ്കലനല്പമോദസഹിതാ
 പേത്തും വരുത്തീടുവാൻ
കാമത്തോടു പരിശ്രമങ്ങൾ പലതും
 ചെയ്യുന്നിതിന്നും സദാ. ൧൦൦

ഏവമ്പാരിച്ചെഴും സൽഗ്ഗുണഗണമഖിലം
പൂണ്ടു ഭൂവാണ്ടിടുന്നോ-
രി വൻപൻ തമ്പുരാൻ താൻ പ്രജകളിലിഹ കൂ-
റാണ്ടു നൂറാണ്ടിവണ്ണം
ഭൂവൻപിൽക്കാത്തു പാൎത്തിടണമതിനു കടാ-
ക്ഷിച്ചു രക്ഷിച്ചു നിത്യം
ദേവൻ പൂൎണ്ണത്രയീശൻ തിരുവടിയരുളീ-
ടട്ടെ സാപുഷ്ടസൌഖ്യം. ൧൦൧

ശുഭം.



